# കന്യാഭൂമി

സംഗീത ശിൽപങ്ങളും
നാടകങ്ങളും



ഭാരത് ജ്ഞാൻ വിജ്ഞാൻ സമിതി

ഭാരത് ജ്ഞാനവിജ്ഞാന ജാഥയ്ക്കുവേണ്ടി
മലയാളത്തിൽ തയ്യാറാക്കിയ
സ്ക്രിപ്ററുകളാണിവ.
സാക്ഷരതയുടെ സന്ദേശവും ശാസ്ത്രബോധവും
സാമൂഹ്യവീക്ഷണവും വളർത്തിയെടുക്കുന്നതിനുള്ള
ബോധവത്കരണ പരിപാടിയുടെ ഭാഗമാണിത്.
കണ്ണൂർ ജില്ലയിലെ പിണറായിയിൽവച്ച് നടന്ന
പരിശീലനക്കളരിയിൽവച്ചു രൂപംകൊണ്ട
കലാരൂപങ്ങളും സ്ക്രിപ്ററുകളുമാണിവ.
എഴുപത്തഞ്ചോളം കലാകാരന്മാരും എഴുത്തുകാരും
ഒത്തുചേർന്ന് ആഴ്ചകളോളം നീണ്ടുനിന്ന
കൂട്ടായ പ്രവർത്തനത്തിൻെറ ഫലമായി
ഉരുത്തിരിഞ്ഞ ജീവസ്സുററ ആവിഷ്കാരങ്ങളാണിവ.
സാമൂഹ്യസാംസ്കാരിക കലാപ്രവർത്തകരായ
കരിവെള്ളൂർ മുരളി, ജോസ് ചിറമ്മൽ,
പ്രൊഫ. പി. ഗംഗാധരൻ, എൻ. വേണുഗോപാലൻ,
രാജപ്പൻ, ഉണ്ണികൃഷ്ണൻ നെല്ലിക്കാട്,
കോട്ടക്കൽ മുരളി, രാജശേഖരൻ
ടി.വി. വേണുഗോപാൽ എന്നിവരാണ്
പരിശീലനത്തിനു നേതൃത്വം
കൊടുത്തത്.

കന്യാഭൂമി * സംഗീത ശിൽപങ്ങളും നാടകങ്ങളും * പ്രസാധനം: ഭാരത് ജ്ഞാൻ വിജ്ഞാൻ സമിതി, കേരള, കോഴിക്കോട്—2 * കമ്പോസിങ്: ബിററ് 'ൻ' ബൈററ്, കോഴിക്കോട് * അച്ചടി: കാലിക്കററ് പ്രിൻറിങ് കോംപ്ലക്സ് * വില: 1 രൂപ

Malayalam * Virgin Earth ( Kanya bhoomi)* Musical dance, one act plays etc
* Scripts for Kala Jatha * Published and distributed by BGVS, Kerala, Calicut
* Composing: Bit 'N' Byte, Calicut *
* Price Rs. One

BGVS IE Sept 1990 D 1/8 10 K 0100 LL 13/90

# കന്യാഭൂമി



കരിവെള്ളൂർ മുരളി

കന്നിമണ്ണിൽ കലപ്പക്കൊഴുമുനയ്ക്കൽ
ഉടക്കുന്നു പെണ്ണെന്ന സത്യം
ഭൂവിൻെറ നോവുകൾ നീറി നീറി
പിറന്നോളിവൾ സ്ത്രീയാം സീത
ഭൂമിതൻ പുത്രിയാം സീത —

ചിന്നും മഴത്തുള്ളികൾ മാറിലേററുന്നു
കന്യയിതു ഭൂമി ധന്യ
തൻ ഗർഭപാത്രത്തിൽ നന്മയുടെ വിത്തുകൾ
കാത്തിരിക്കും ഭൂമി കന്യ
മുളപൊട്ടി വിത്തുകൾ പുതിയ ഹരിതാഭകൾ
വിളവുകൾ പൂക്കൾ ഫലങ്ങൾ
തേനുണ്ട് തിനയുണ്ട് തൻമക്കൾ മുറയോടെ
വളരുന്നതും കണ്ടുഭൂമി

മണ്ണിനെ സ്വന്തമാക്കാനൊരുങ്ങി അവർ
പെണ്ണിനെ സ്വന്തമാക്കാനൊരുങ്ങി
മണ്ണിനെ സ്വന്തമാക്കാൻ തുടങ്ങി അവർ
പെണ്ണിനെ സ്വന്തമാക്കാൻ തുടങ്ങി

മണ്ണിൽ വരമ്പുകൾ തീർത്തവർ തന്നെയാ
പെണ്ണിൻ കരങ്ങൾ വിലങ്ങിലിട്ടു
എത്ര യുദ്ധങ്ങൾ നിലയ്ക്കാത്ത രക്തച്ചൊരിച്ചിൽ
കടംവെച്ചുപോയി എത്ര വൈധവ്യങ്ങൾ
ദുഃഖ വിലാപങ്ങൾ

ഒക്കെയിതു മണ്ണിനുവേണ്ടി
ഒക്കെയിതു പെണ്ണിനുവേണ്ടി
അടിമുടി തീയാളിനിൽക്കും
തപിക്കുന്ന ക്ഷുഭിതസത്യത്തിൻ മുഴക്കം
അതുകേട്ടു ഞെട്ടിത്തരിച്ചുനിൽക്കുന്നിതാ

☞

പുതിയ കാലത്തിന്റെ സ്വപ്നം
പുതിയ ലോകത്തിന്റെ സ്വപ്നം
ഒരു പന്തയത്തിലിവൾ വിജയിക്കു കിട്ടുന്ന
അഴകുള്ള തങ്കപ്പതക്കം
ഒരുപന്തയത്തിലിവൾ വിജയിച്ച ചേരിക്ക്
പണയത്തിലാവുന്ന പണ്ടം

ഇവൾ സീതയാവാം ഇവൾ കൃഷ്ണയാവാം
ഇവളാണു പക്ഷേ സ്ത്രീ ഇവളാണു ഭാരതസ്ത്രീ

ദേവ്രാലയിൽ ചിതയിൽ വേവുന്നതും
പിന്നെ ഗജ്റൗളയിൽ നിന്നു തേങ്ങുന്നതും
ഇന്നും അടുക്കളച്ചക്കിൽ കറങ്ങി കരഞ്ഞേ
നിൽക്കുന്ന സ്ത്രീ

ഇവൾ സീതയാവാം ഇവൾ കൃഷ്ണയാവാം
ഇവളാണു പക്ഷേ സ്ത്രീ ഇവളാണു ഭാരതസ്ത്രീ

ഇവൾ അമ്മയാണിവൾ
ഭൂമിയാണെത്രയോ തലമുറയ്ക്കേകിതൻ സ്തന്യം
ഇവൾ തൻമുലക്കണ്ണിൽ മുഖമമർത്തിക്കിടക്കും
ഇളം പൈതലീ ലോകം

ഇവൾ ആദ്രയാണിവൾ ധന്യയാണെപ്പോഴും
ഇവൾ പക്ഷെ സംഹാരരുദ്ര
അടിവയററിൽ തന്റെ ദുരിതവും ദുർവിധിയും
ഇവൾ പേറിനിൽക്കുന്നഭദ്ര
ഇവളെ ചവിട്ടടിയിലൊരു പൂവിതൾപോലെ
ഇവിടെ ചതച്ചരക്കുമ്പോൾ
ഇവളാർദ്രയാണിവൾ ധന്യയാണിപ്പൊഴും
ഇവൾ പക്ഷെ സംഹാര രുദ്ര



# അക്ഷരലോകം



—മുല്ലനേഴി

ഒന്നാം സംഘം
അയിലൂടെ ചെന്നിട്ടും
ഇയിലൂടെ ചെന്നിട്ടും
അക്ഷരം മാത്രം തന്നില്ല
സൂര്യനുദിച്ചിട്ടും ചന്ദ്രനുദിച്ചിട്ടും
അക്ഷരം മാത്രമുദിച്ചില്ല

രണ്ടാം സംഘ:
അക്ഷരം തന്നാൽ നീയെന്തുചെയ്യും

ഒന്നാം സംഘം:
അക്ഷരം കൊണ്ടു ഞാനമ്മാനാടും

രണ്ടാം സംഘം:
മേലോട്ടു നോക്കിനീയമ്മാനാടിപ്പൊങ്ങി
മേലൊട്ടു മേലോട്ടു പോയാലോ

ഒന്നാം സംഘം:
അങ്ങനെ പോകുന്നതാരെന്നറിയാനും
അക്ഷരം കിട്ടിയാൽക്കൊള്ളാലോ

രണ്ടാം സംഘം:
സർക്കാരു നൽകുന്ന സൗജന്യമൊക്കെ നീ
തൽക്കാലത്തേക്കായെടുക്കുന്നു

ഒന്നാം സംഘം:
സൗജന്യം വാങ്ങേണ്ട ഗതികേടുതന്നതു
സൗകര്യം കൂടിയോരാണല്ലോ

☞

രണ്ടാം സംഘം:
അക്ഷരം കിട്ടുന്നതിൻ മുമ്പി ഹുങ്കെങ്കിൽ
അക്ഷരം കിട്ടിയാലെന്താവും

ഒന്നാം സംഘം:
തോളത്തു കേറുവാനാരുവന്നാലും
താഴത്തെ മണ്ണുവിളിക്കുലോ

രണ്ടാം സംഘം:
അയ്യയ്യാ തോന്ന്യാസം കാട്ടുവാനാണെങ്കിൽ
അക്ഷരം നിങ്ങൾക്കു കിട്ടില്ല

ഒന്നാം സംഘം:
തോന്നിവാസങ്ങൾക്കറുതിവരുത്തുവാൻ
അക്ഷരം ഞങ്ങൾ പഠിക്കുലോ
നന്നായ് പഠിച്ചിട്ട്, നന്നായറിഞ്ഞിട്ട്
നല്ലൊരു ലോകമുണ്ടാക്കുലോ
നല്ല ലോകത്തിൻെറ പാട്ടുപാട്; ഇനി
യുള്ളോര് മാനുഷരാകട്ടെ!





# എല്ലാം മനുഷ്യർക്കുവേണ്ടി

—മുല്ലനേഴി

സൗരപ്രപഞ്ചമാം താമരപ്പൂവിലെ
സൗരഭ്യമല്ലയോ മർത്ത്യൻ
മർത്ത്യരായ് മന്നിൽപ്പിറന്നവരൊക്കെയും
മർത്ത്യരാകുന്നില്ല കഷ്ടം
(സൗര)

വാനരനിൽനിന്ന് നരനായ് വളർന്നുവന്നവൻ മനുഷ്യൻ
വടിയെടുത്ത് കനികൊഴിച്ച് പശിയടക്കി വാണവൻ മനുഷ്യൻ
കല്ലുരച്ച് തീയെടുത്ത, കന്നുപൂട്ടി കൃഷിയെടുത്ത
നല്ല ഭൂമി നേടുവാനുറച്ചവൻ മനുഷ്യൻ

അക്ഷരം തിരിച്ചറിഞ്ഞതിൻെറ ഉള്ളിലുള്ള ശക്തി
അറിവാക്കി മാററിയോൻ മനുഷ്യൻ
ചക്രവാളസീമകൾ കടന്നുചെന്ന് മററു ഗോള—
യാത്ര ചെയ്തവൻ മനുഷ്യൻ
ആ മനുഷ്യനാകുവാൻ അണിയണിയായ് പോകുവോരായിരങ്ങൾ.

അവർ പറയുന്നു അവർ പറയുന്നു
എല്ലാം മനുഷ്യന്ന്വേണ്ടി—ഭൂവി
ലെല്ലാ മനുഷ്യർക്കുംവേണ്ടി

അറിവുകൾ, പൊരുളുകൾ, നിയമങ്ങൾ, ശാസ്ത്രങ്ങൾ
തൊഴിലുകൾ, വ്യവസായങ്ങൾ എല്ലാം എല്ലാം
എല്ലാം മനുഷ്യന്നുവേണ്ടി ഭൂമി എല്ലാ മനുഷ്യർക്കും വേണ്ടി

എന്നിട്ടുമെന്നിട്ടുമിരുളിൽ പിടയുന്നു മണ്ണിലെ മൂകലക്ഷങ്ങൾ
തീരാത്ത ദുരിതങ്ങൾ നൽകിയ തമ്പ്രാനെ
പ്രാകുന്നു പ്രാകുന്നു പാവങ്ങൾ
സ്വയമാരെന്നറിയാൻ; സ്വന്തം നിലയറിയാൻ
സ്വപ്നം കാണുന്ന നല്ലൊരു ജീവിതം
സ്വർഗത്തിലല്ല; ഭൂമിയിൽ നേടാൻ
അറിവായുധമാക്കി അണയുന്ന മർത്ത്യൻെറ കൂടെ
നമ്മളുണരുന്ന മർത്ത്യൻെറ കൂടെ —നമ്മൾ
ഉണരുന്ന മർത്ത്യൻെറ കൂടെ

# സ്ത്രീകളും നിയമവും



# ചില പ്രശ്നങ്ങൾ



## പ്രശ്നം 1

ഒരുവൾ: എടീ കല്യാണി, ഈ സുഖമില്ലാത്ത കുഞ്ഞിനേയും കൊണ്ട് നീ പണിക്കുവന്നത്?

കല്യാണി: പണിക്കു വരാതിരുന്നാൽ എങ്ങനെയാ? കൊച്ചിനു മരുന്നുവാങ്ങണ്ടേ, രണ്ടു മൂന്നു വയറു കഴിയണ്ടേ?

മേസ്ത്രി: എന്താടീ, മൂന്നുനാലു ദിവസായിട്ട് നിന്നെ കാണാനില്ലല്ലോ, എവിടെയായിരുന്നു? എന്താ തോന്നുമ്പോൾ വരാനും തോന്നുമ്പോൾ ലീവെടുക്കാനും ഇതെന്താ സർക്കാരാപ്പീസാ. നിന്നെ മുതലാളി വിളിക്കുന്നു. ചെല്ല് ചെല്ല്. മതുലാളി ഷെഡ്ഡിലുണ്ട്. മുതലാളിയെ സന്തോഷിപ്പിച്ചാൽ നിനക്കു കൊള്ളാം.

നരേററർ 1: നമ്മുടെ നാട്ടിൽ ഏററവും കൂടുതൽ സ്ത്രീ തൊഴിലാളികൾ പണിയെടുക്കുന്നത് അസംഘടിത മേഖലയിലാണ്.

2: തൊഴിൽ ആനുകൂല്യനിയമങ്ങൾ ഇനിയും ബാധകമായിട്ടില്ലാത്തതിനാൽ അസംഘടിത മേഖലയിലെ സ്ത്രീ തൊഴിലാളികൾക്ക് ജോലി സ്ഥിരതക്കുവേണ്ടി ലൈംഗിക ചൂഷണത്തിനുപോലും ഇരയാകേണ്ടി വരുന്നു.

മേസ്ത്രി: ങാ എല്ലാവരും വന്നേ – കൂലി പെട്ടെന്നെല്ലാവരും വാങ്ങിച്ചു പോകണം. ഗോപാലാ, നിയൊന്നു സഹായിച്ചേ......

ഗോപാലൻ: രാഘവൻ 40, ശങ്കരൻ 40, ഓമന 25, ചന്ദ്രിക 25

സ്ത്രീ 1: ഇതെന്താ ഇങ്ങനെ ഞങ്ങളും അവരും ഒരുപോലെയല്ലേ പണിയെടുക്കുന്നത്. ഞങ്ങൾക്കു മാത്രം എന്താ കുറക്കുന്നത്.

☞

സ്ത്രീ 2: ആണുങ്ങൾക്കുള്ള കൂലി ഞങ്ങൾക്കും കിട്ടണം

മേസ്ത്രി: വേണം അല്ലേ, ആണുങ്ങൾക്കു കൂലി കൂടുതൽ കൊടുക്കു ന്നുണ്ടെങ്കിലേ അതിനവർ കൂടുതൽ പണിയെടുത്തിട്ടാ.

സ്ത്രീ 1: ആരു പറഞ്ഞു അവർ കൂടുതൽ പണിയെടുക്കുന്നു എന്ന്

മേസ്ത്രി: തരുന്നതും വാങ്ങിച്ചു കൊണ്ട് പോടീ.

നരേററർ: 1975 ൽ പാസാക്കപ്പെട്ട തുല്യവേതന നിയമപ്രകാരം സ്ത്രീയും പുരുഷനും പദവിയിലും വേതനത്തിലും തുല്യരാണ്

## പ്രശ്നം 2

ഭർത്താവ്: (പത്രം വായിക്കുന്നു) സ്ത്രീധന നിരോധന നിയമം കർശ നമാക്കും — മന്ത്രി. ശോഭനയുടെ മരണം ആത്മഹത്യയല്ല. ഭർത്താവ് കസ്ററഡിയിൽ. വൈവാഹികം: വിശാല വീക്ഷ ണവും പുരോഗമന ചിന്താഗതിയും ഉള്ള നായർ യുവാവിന് സാമ്പത്തിക ഭദ്രതയും ഉദ്യോഗവുമുള്ള വധുവിനെ ആവ ശ്യമുണ്ട്. അമേരിക്കയിൽ കമ്പ്യൂ: എഞ്ചിനീയറായ ഈഴവ യുവാവ്, ശുദ്ധജാതകം, അശ്വതി നക്ഷത്രം, സൗന്ദര്യവും ഉദ്യോഗവും നല്ല സാമ്പത്തിക ശേഷിയുമുള്ള രക്ഷിതാക്കളിൽ നിന്ന് ജാതകക്കുറിപ്പ്, ഗ്രഹനില, ഫോട്ടോ സഹിതം വിവാഹാ ലോചനകൾ ക്ഷണിക്കുന്നു. (ഭാര്യയോട്) എടീ, സാമ്പത്തിക ഭദ്രത, സാമ്പത്തികഭദ്രത എന്നു പറഞ്ഞാ അർഥമെന്താ ണെന്നു നിനക്കറിയോ?

ഭാര്യ: കഴിഞ്ഞുകൂടാൻ വകയുണ്ടോന്നല്ലേ, നമുക്കതിൽ എന്താ ഒരു കുറവ്?

ഭർത്താവ്: അതല്ലടീ സാമ്പത്തിക ഭദ്രത എന്നുപറയുമ്പം അതും അമേരി ക്കക്കാരനാകുമ്പം സ്ത്രീധനമായി 1—2 ലക്ഷം കൊടുക്കേണ്ടി വരും.

ഭാര്യ: ശിവ ശിവ!

ഭർത്താവ്:ദേശസാൽകൃത ബാങ്കിൽ ഓഫീസറായി ജോലി നോക്കുന്ന മധ്യകേരളത്തിലെ പുരാതന........

(കോറസ് കുരവ — മേളം — വരൻ വരുന്നു. പെൺകുട്ടിയുടെ ആഭരണങ്ങൾ പറിച്ചെടുക്കുന്നു. അവസാനം കണ്ണും)

നരേററർ 1:1961 ലെ സ്ത്രീധന നിരോധന നിയമപ്രകാരം സ്ത്രീധനം വാങ്ങുന്നതും കൊടുക്കുന്നതും പ്രേരിപ്പിക്കുന്നതും കുററകരമാണ്.

ന 2: ഈ നിയമത്തിൻെറ 4—ാം വകുപ്പ് പ്രകാരം സ്ത്രീധനമായി വസ്തുക്കളോ സാധനങ്ങളോ പാരിതോഷികമോ നൽകാമെന്ന് പരസ്യപ്പെടുത്തുന്നതും കുററകരമാണ്.

ന 1: നിയമങ്ങൾ, നിയമങ്ങൾ, നിയമങ്ങൾ, തുല്യവേതന നിയമം, സ്ത്രീധനനിരോധന നിയമം, അനാശ്യാസ വാണിഭ നിരോധന നിയമം, ആഭാസകരമായി ചിത്രീകരിക്കൽ തടയൽ നിയമം തുടങ്ങി സ്ത്രീകളുടെ സുരക്ഷയെ കരുതിയുള്ള എത്രയെത്ര നിയമങ്ങൾ.

ന 2: എന്നാലിവയൊന്നും —കൃത്യതയോടെ, ആവശ്യകതാബോധത്തോടെ പാലിക്കപ്പെടുന്നില്ല. പകരം നിരന്തരം ലംഘിക്കപ്പെട്ടുകൊണ്ടേയിരിക്കുന്നു.

ന 3: ഏകീകൃതവും ഐച്ഛികവുമായി ഒരു വ്യക്തിനിയമ സംഹിത ഭരണഘടനയിൽ വാഗ്ദാനം ചെയ്തിട്ടും വിവിധ ജാതി മതാചാരാങ്ങൾക്കനുസൃതമായ വ്യക്തിനിയമങ്ങൾ തന്നെ ഇന്നും നിലനിൽക്കുന്നു.

ന 4: അതിനാൽ സമൂഹത്തിൽ സ്ത്രീകൾക്കെതിരെ കാണപ്പെടുന്ന വിവേചനം നിയമരംഗത്തും തുടർന്നുപോരുന്നു.

ന 5: നിയമങ്ങളെ, സാമൂഹ്യമാററത്തിനുതകുന്ന, ആയുധമാകേണ്ട നിയമങ്ങളെത്തന്നെ ആയുധമാക്കി സമൂഹത്തെ പുറകോട്ട് പിടിച്ചുവലിക്കുന്ന ഈ സ്ഥിതി മാറണം, മാററണം.

എൻ. വേണുഗോപാലൻ,രാജശേഖരൻ

# അക്ഷരവാനം



—മുല്ലനേഴി

അക്ഷരം തൊട്ടുതുടങ്ങാം നമുക്കൊരേ
ആകാശം വീണുകിട്ടാൻ
ഇന്നലെയോളം നാം കണ്ട കിനാവുകൾ
ഈ ജന്മം തന്നെ നേടാൻ

(അക്ഷരം തൊട്ടുതുടങ്ങാം)..........

ഉള്ളവർ, ഇല്ലാത്തവരെന്ന ഭേദമീ
ഊഴിയിലില്ലാതെയാക്കാൻ
ഋതുചക്രരഥമേറി മാനവ ജീവിതം
എവിടെയും പൂക്കുന്നതാക്കാൻ

(അക്ഷരം തൊട്ടുതുടങ്ങാം).........

ഏതുകുലം, ഭാഷ, ജാതിയെന്നോർക്കാതെ
ഐകമത്യത്തിൻ വഴിയിൽ
ഒന്നായി മാനവരെത്തുന്നതും കാത്തൊ—
രോണവില്ലെന്നും മുഴങ്ങും

(അക്ഷരം തൊട്ടുതുടങ്ങാം).........

ഔദാര്യമല്ലാർക്കും ഭൂവിലെ ജീവിതം
അമ്മ നൽകുന്ന സമ്മാനം
അസ്സമ്മാനം കൈയിൽ വന്നിട്ടും നാമൊരേ
ആകാശം നേടിയില്ലല്ലോ
അമ്മയെ, ഭൂമിയെ, നമ്മളെക്കാണുമ്പോൾ
ആകാശമുള്ളിൽത്തെളിയും





# പുതിയ പാട്ട്

—ഏഴാച്ചേരി

ഭർത്താവീശ്വരനെന്നല്ലോ
പണ്ടു മുത്തശ്ശി പഠിപ്പിച്ചു.
കാലത്തെഴുന്നേററാൽ വന്ദിക്കണം
കാലു കഴുകിക്കുടിക്കേണം
ചന്ദനം പൂശിയിരുത്തേണം — നമ്മൾ
ശീലാവതിയുടെ പിൻമുറക്കാർ

ഭർത്താവു നമ്മളെ തല്ലിയാലും
നമ്മളടിമകളാണല്ലോ
മദ്യപിച്ചാലോ —സഹിക്കണം
പട്ടിണിക്കിട്ടാൽ — പൊറുക്കണം
കണ്ടേടം തെണ്ടി നിരങ്ങിയാലും നമ്മൾ
കണ്ടില്ലെന്നു നടിക്കേണം, എല്ലാം
ഈശ്വര കൽപിതമോർക്കേണം

തിം തിമിത്തോം തെയ്താരാതക
തിന്തകം താരാ തെയ്താരോ—

സംഘം—1: പേരൊന്നെഴുതാനും വായിക്കാനും
ഇന്നോളമാകാത്ത പെണ്ണുങ്ങളെ
എന്താണു കണ്ണിൽ തിളതിളക്കം — നിങ്ങൾ
ക്കെന്താണു കണ്ണിൽ പുതു തിളക്കം

സംഘം—2: കൂട്ടിവായിക്കാൻ പഠിച്ചുഞങ്ങൾ
കൂട്ടത്തിൽ ഞങ്ങളിന്നൊററയല്ല
കണക്കു കൂട്ടാൻ കത്തെഴുതാനും
ചങ്ങാതി വേണ്ട തുണവേണ്ട

☞

സംഘം—1: അക്ഷരമംഗലം നേടിയോരേ
പുതിയ വെട്ടത്തിൻെറ കൂട്ടുകാരേ
പുത്തനായെന്തെന്നറിഞ്ഞു നിങ്ങൾ
അത്തരം കാരിയം ചൊന്നാട്ടെ

2: ഒന്നാമതെല്ലാം തലവിധിയാണെന്ന
കന്നത്തം കാട്ടിലെറിഞ്ഞു ഞങ്ങൾ
നമ്മൾ നിനച്ചാൽ മാററാൻ കഴിയാത്ത
തൊന്നുമീ മന്നിലില്ലെന്നറിഞ്ഞു

1: അക്ഷരമംഗലം നേടിയോരേ
പിന്നീടെന്തു പഠിച്ചു നിങ്ങൾ
അത്തരം കാരിയം ചൊന്നാട്ടെ
പുതിയ വെട്ടത്തിൻെറ കൂട്ടുകാരേ

2: തുല്യാവകാശങ്ങളുള്ള മനുഷ്യർ നാം
അടിമകളല്ലന്നാരറിഞ്ഞു
തുമ്മിയാൽ വാടുന്ന തൊട്ടാലുരുകുന്ന
കണ്ണീരിൻ മോളെന്ന കള്ളപ്പേര്
ഇല്ലാതാക്കണം തൻേറടം കാട്ടണം
പെണ്ണൊരുമ്പെട്ടാൽ നടക്കുമെല്ലാം

പെണ്ണിൻെറ കയ്യിൽ മുറുകി കിടക്കുന്ന
ചങ്ങലകൾ പൊട്ടിച്ചെറിയാം
ഈ മണ്ണിലൊരു പുതിയ ലോകം ചമയ്ക്കാൻ
തോളോടു തോൾ ചേർന്നു നിൽക്കാം



# ഒപ്പന

എ.കെ. ദിനേശൻ

ഫാത്തിമാ ബീവിക്കിതിപ്പോൾ
നല്ലകാലം വന്നേ
സങ്കടങ്ങളൊക്കെ മാറി
പുഞ്ചിരിച്ചീടുന്നേ
അക്ഷരങ്ങൾ ഇവൾക്കുററ
തോഴിമാരാകുന്നേ
സ്വന്തമായി മാരനൊരു
കത്തെഴുതീടുന്നേ

ബാപ്പാക്കറിവില്ലതിനാൽ പണ്ട്
സ്കൂളിൽ പഠിക്കാനയച്ചതില്ല
വീട്ടുതടങ്കലിലെന്നപോലെ
കുട്ടിക്കാലങ്ങൾ കഴിച്ചുപോന്നു

പൊന്നും പണവും കൊടുത്തു ബാപ്പ
നിക്കാഹ് ചെയ്തങ്ങയച്ചവളെ
മാരൻെറ വീട്ടിൽ കഴിഞ്ഞു പാവം
മാസങ്ങളങ്ങനെ നീങ്ങി വേഗം

ഒരുനാളിൽ ഫാത്തിമാബീവി
ക്ലാസിൽ ചേർന്നു പഠിച്ചുതുടങ്ങി
പടിപടിയായ് അക്ഷരമോരോ
ന്നെഴുതാനായല്ലോ

പണ്ടൊക്കെ മാരൻെറ കത്തുവന്നാൽ
വായിക്കാനയലത്തേക്കോടിപ്പോകും
ഇന്നവൾ സ്വന്തമായ് വായിക്കുന്നു
കാര്യങ്ങൾ നന്നായ് ഗ്രഹിച്ചിടുന്നു

ശരിക്കുള്ളുത്തരം മടിക്കാതാരോടും
ഉരച്ചിടുന്നിന്നു ബീവി
അബലയെന്നുള്ളതസത്യമാണെന്നു
വെളിപ്പെടുത്തുന്നു ഹൂറി

അറിയാത്തോളെന്നോരപഖ്യാതി
മേലിൽ അനുവദിക്കില്ലെന്നോതി
അനന്തമായുള്ളോരറിവുനേടുവാ–
നൊരുങ്ങിയിപ്പുതുനാരീ

ആടയാഭരണങ്ങളല്ലീ
നാരിയാൾക്കു വിഭൂഷണങ്ങൾ
അക്ഷരം പഠിച്ചതാണീ–
യോമലാൾക്കു വിഭൂഷണങ്ങൾ

തനതിന്ത താനതിന്ത താനിന്നാനോ
തനതിന്ത താനതിന്ത തന്തിന്നാനോ

അറിയാത്തവരുണ്ടനവധി കോടി
അജ്ഞതതൻ കൂരിരുളാൽ മൂടി
അതിനാലവരുടെ ദുരിതം കൂടി
കാലത്തിൻ വിളി കേട്ടെഴുന്നേൽക്കുവിൻ
കാര്യങ്ങൾ പഠിക്കാനായൊരുങ്ങീടുവിൻ

തനതിന്ത താനാതിന്ത താനിന്നാനോ
തനതിന്ത താനാതിന്ത താനിന്നാനോ



